

# കേരള ശാസ്ത്രസാഹിത്യ പരിഷത്ത്

# വിജ്ഞാനോത്സവം '93

## പഞ്ചായത്ത് തലം

## എൽ.പി.വിഭാഗം: ഭാഗം രണ്ട്

9.10.93 ശനി
2 pm to 3 pm

സമയം: 1 മണിക്കൂർ
മാർക്ക്: 20

**നിർദേശങ്ങൾ:** ഒന്നാം ഭാഗത്തിലെ നിർദേശങ്ങൾതന്നെ.

**ചോദ്യങ്ങൾ: തുടർച്ച**

**19. വാക്കുകളുണ്ടാക്കൽ:** സമയം: 12മി.
മാർക്ക്: 5

'തിരുവനന്തപുരം' എന്ന് ബോർഡിൽ എഴുതുക (പുതിയ ലിപിയിൽ). എല്ലാവരും വായിക്കട്ടെ.

ഇനി ചോദ്യം: 'തിരുവനന്തപുരം' എന്ന പേരിലുള്ള അക്ഷരങ്ങളും ചിഹ്നങ്ങളും മാറ്റിയും മറിച്ചും കൂട്ടിച്ചേർത്തും, അർഥമുള്ള എത്ര വാക്കുകൾ നിർമിക്കാം?

ഉദാഹരണമായി ഏതാനും വാക്കുകൾ പറയാം. ഇതാരും എഴുതരുതേ. തിര, വനം, പനി, വരുതി (ഇവ ബോർഡിൽ എഴുതുന്നു). ഇങ്ങനെ ചിഹ്നങ്ങൾ അക്ഷരങ്ങളോട് മാറ്റി ചേർക്കാം. പുതിയ ലിപിയിൽ വേണം എഴുതാൻ.

സമയം: ചോദ്യം അവതരണം : 2 മി.

ഉത്തരം എഴുതൽ 5 മി.

മൂല്യനിർണയം, മാർക്കു ചേർക്കൽ 5 മി.

മാർക്ക്: 4 വാക്കെഴുതിയാൽ 1 മാർക്ക്, 6 വരെ 2, 8 വരെ 3, 10 വരെ 4, 10-ൽ കൂടുതലിന് 5 മാർക്ക്.

***20. മലയനും അഴകിയും കഥാപാത്രങ്ങളായുള്ള മലയാളത്തിലെ പ്രസിദ്ധമായൊരു കവിത:***

*എ) ചന്ദനക്കട്ടിൽ ബി) വാഴക്കുല സി) കന്നിക്കൊയ്ത്ത്.*

(ഉത്തരം: വാഴക്കുല) (മാർക്ക്: 1)

**21. ആഫ്രിക്കാവൻകരയുടെ പടിഞ്ഞാറുഭാഗത്തുള്ള മഹാസമുദ്രം:**

എ) പെസഫിക്ക് മഹാസമുദ്രം ബി) അറ്റ്ലാൻറിക്ക് മഹാസമുദ്രം സി) ഇന്ത്യൻ മഹാസമുദ്രം.

(ഉത്തരം: അറ്റ്ലാൻറിക്ക് മഹാസമുദ്രം) (മാർക്ക്: 1)

22. **ബംഗാൾ ഉൾക്കടലിൽ പതിക്കുന്ന ഒരു നദി**

എ) നർമദ ബി) തപതി സി)കൃഷ്ണ

(മാർക്ക്: 1)

(ഉത്തരം: കൃഷ്ണ)

23. **വ്യത്യാസങ്ങൾ കണ്ടുപിടിക്കൽ:** സമയം: 12 മി.

മാർക്ക്: 3

ഓരോ കുട്ടിക്കും ഓരോ നെൽവിത്തും ഓരോ ചെറുപയർ മണിയും നൽകുന്നു. ഇവ സൂക്ഷ്മമായി നിരീക്ഷിച്ച് ഇവ തമ്മിലുള്ള 3 വ്യത്യാസങ്ങൾ എഴുതണം.

സമയം: ചോദ്യം അവതരണം 2 മി.

ഉത്തരമെഴുതൽ 4 മി.

മൂല്യനിർണയം, മാർക്കു ചേർക്കൽ 6 മി.

മാർക്ക്: ഒന്നു ശരിയായാൽ ഒരു മാർക്ക് (ആകെ 3 മാർക്ക്).

വ്യത്യാസങ്ങളിൽ ചിലത്:

| **നെല്ല്** | **ചെറുപയർ** |
|---|---|
| നീണ്ട ആകൃതി | ഉരുണ്ട ആകൃതി |
| മഞ്ഞ/സ്വർണനിറം | പച്ചനിറം |
| പരുപരുത്ത പുറം | മിനുസമുള്ള പുറം |
| അകത്ത് ഒറ്റപരിപ്പ് | ഇരട്ടപരിപ്പ് |
| കട്ടിയുള്ള പുറംതോട് | കട്ടി കുറഞ്ഞ തൊലി |

ഇതിനു പുറമെ കുട്ടികൾ കണ്ടെത്തുന്ന മറ്റു വ്യത്യാസങ്ങളുമാവാം.

24. ***പുതുമഴ പെയ്യുമ്പോൾ വിളക്കിനു ചുറ്റും ഈയാംപാറ്റകൾ പാറിപ്പറക്കുന്നതു നിങ്ങൾ കണ്ടിരിക്കുമല്ലൊ. ഈയാം പാറ്റകൾ ഇനിപറയുന്നവയിൽ ഏതിനു ചിറകുമുളച്ചാണ് ഉണ്ടാകുന്നത്?***

*എ)ചിതലിന് ബി)ഉറുമ്പിന് സി)കുഴിയാനയ്ക്ക്.*

(മാർക്ക്: 1)

(ഉത്തരം: ചിതലിന്)

25. ***കാടു കുലുക്കുന്ന ശബ്ദമാണ് മലമുഴക്കിയുടേത്. 'മലമുഴക്കി' എന്നത് ഒരിനം:***

*എ) ചെമ്പോത്താണ് ബി) മൂങ്ങയാണ് സി) വേഴാമ്പലാണ്*

(മാർക്ക്: 1)

(ഉത്തരം: വേഴാമ്പലാണ്)

26. ***ലോകം മുഴുവൻ വർഷം കണക്കാക്കാൻ പൊതുവെ ക്രിസ്തുവർഷമാണല്ലോ അംഗീകരിച്ചിരിക്കുന്നത്? ഇപ്പോൾ ക്രിസ്തുവർഷം 1993 ആണ്. കേരളീയർ***

**പണ്ടുമുതലേ വർഷം കണക്കാക്കാൻ ഉപയോഗിച്ചിരുന്നത് ക്രിസ്തുവർഷമായിരുന്നില്ല. പിന്നെ ഏതു വർഷമായിരുന്നു.?**

(മാർക്ക്: 1)

(ഉത്തരം: കൊല്ലവർഷം)

**27. ഈർക്കിൽകൊണ്ട് രൂപം ഉണ്ടാക്കൽ.**

സമയം: 12മി.
മാർക്ക്: 4

ഓരോ കുട്ടിക്കും ഏകദേശം 5 സെ.മീ. നീളമുള്ള 10 ഈർക്കിൽ കഷണങ്ങൾ വീതം നൽകുക. ഓരോരുത്തരും ഇഷ്ടമുള്ള രൂപം ഉണ്ടാക്കട്ടെ. മുഴുവൻ ഈർക്കിലും ഉപയോഗിച്ചിരിക്കണം. ഈർക്കിൽ ഒടിക്കരുത്. ഉണ്ടാക്കിയ രൂപം എന്താണെന്ന് കടലാസിൽ എഴുതിവയ്ക്കണം.

സമയം: ചോദ്യം അവതരണം: 2മി.
രൂപം ഉണ്ടാക്കൽ: 5മി.
മൂല്യനിർണയം, മാർക്കുചേർക്കൽ: 5മി.
മാർക്ക്: മുഴുവൻ ഈർക്കിലും ഉപയോഗിച്ച് ഒരു രൂപം ഉണ്ടാക്കിയാൽ (എഴുതിയതും ഉണ്ടാക്കിയതും തമ്മിൽ ബന്ധംവേണം) 2 മാർക്ക് നൽകാം.
ഭംഗി, പൂർണത എന്നിവകൂടി ഉണ്ടെങ്കിൽ 2 മാർക്കുകൂടി നൽകാം.
ആകെ 4 മാർക്ക്.

**28. പാമ്പുകളെക്കുറിച്ചുള്ള 5 പ്രസ്താവനകളാണ് ഇനി പറയുന്നത്. ഇതിൽ തെറ്റായവ മാത്രം ഏതെന്ന് എഴുതുക.**

*1. ആകെയുള്ള 2500-ൽ പരം പാമ്പുജാതികളിൽ ഏതാണ്ട് 150 എണ്ണത്തിനേ വിഷമുള്ളൂ.*
*2. മിക്കവാറും എല്ലാ വിഷപ്പാമ്പുകളും രാത്രികാലങ്ങളിലാണ് സഞ്ചരിക്കുക.*
*3. പാമ്പിൻെറ വിഷപ്പല്ലുകൾ പറിച്ചുകളഞ്ഞാൽ പിന്നീട് അവ മുളയ്ക്കാറില്ല.*
*4. വിഷപ്പാമ്പിൻെറ കടിയേറ്റാൽ കീരി ചത്തുപോകും.*
*5. സർപ്പകോപം കൊണ്ട് കുഷ്ഠരോഗം പിടിപെടാൻ സാധ്യതയുണ്ട്.*

(ഉത്തരം: (3) പാമ്പിൻെറ വിഷപ്പല്ലുകൾ പറിച്ചുകളഞ്ഞാൽ പിന്നീട് അവ മുളയ്ക്കാറില്ല,
(5) സർപ്പകോപം കൊണ്ട് കുഷ്ഠരോഗം പിടിപെടാൻ സാധ്യതയുണ്ട്.)

(മാർക്ക്: 2)

(ഓരോന്നിനും ഓരോ മാർക്കുവീതം)

28 ചോദ്യങ്ങൾക്ക് ഉത്തരമെഴുതിക്കഴിഞ്ഞാൽ ആകെ മാർക്കു കണ്ടുപിടിച്ചു ടാബുലേഷൻ ഷീറ്റിൽ ചേർക്കണം. അതു വായിച്ചു കേൾപ്പിക്കണം. ഓരോരുത്തർക്കും രാവിലെയും ഉച്ചയ്ക്കുശേഷവും കിട്ടിയ മാർക്കുകൾ കൂട്ടി പറഞ്ഞുകൊടുക്കണം.

3 മണിമുതൽ 4 മണിവരെ കലാപരിപാടികളും 'സഡാക്കോ കൊക്കിനെ' ഉണ്ടാക്കലും ആണ്. അതുകഴിഞ്ഞ് സമ്മാനങ്ങളും സർട്ടിഫിക്കറ്റുകളും വിതരണം ചെയ്യും. മേഖലാ വിജ്ഞാനോത്സവത്തിൽ പങ്കെടുക്കാൻ അർഹത നേടിയവരുടെ പേരുകളും പ്രഖ്യാപിക്കും. ഇതൊക്കെ കഴിഞ്ഞേ വീട്ടിലേക്കു പോകാവൂ എന്നും പറയാൻ മറക്കരുത്.